George Thazhathil


# ബഥനിമാസിക.

| വാല്യം 7. | 1107 കുംഭം. | ലക്കം ൨. |
|---|---|---|


## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥന.

മനുഷ്യമക്കൾക്കു വിസ്മയനീയങ്ങളായ ശക്തികൾ കാണിച്ചിട്ടുള്ള സ്ലീബാ ഇവിടംമുതൽ എല്ലായിടത്തും തിരുസഭയുടെ കൊമ്പു് നിന്നാൽ ഉയർത്തപ്പെടുമാറാകണമെ. തിരു വിലാവിൽനിന്നു് ഒഴുകിയിട്ടുള്ള രക്തം നിമിത്തം വിശുദ്ധസഭയ്ക്കു ഐക്യം നൽകണമെ. അതിന്റെ അംഗങ്ങൾക്കു സമാധാനം വർദ്ധിപ്പിച്ചുകൊടുക്കണമെ. അതിലെ പുരോഹിതന്മാരെ ബഹുമാനിക്കുകയും, ശെമ്മാശ്ശന്മാരെ പ്രശോഭിപ്പിക്കുകയും, മല്പാന്മാരെ ജ്ഞാനികളാക്കുകയും ചെയ്യണമെ. ശീശ്മകളെയും മത്സരങ്ങളെയും നാശകരങ്ങളായ എല്ലാ മതവിപരീതങ്ങളെയും അതിൽനിന്നു മായിച്ചുകളയണമെ. ഐക്യവും സമാധാനവും അതിൽ നിലനിർത്തണമെ. ആപത്തുകളെ വകവയ്ക്കാതെ അതിനുവേണ്ടി പ്രയത്നിക്കുന്ന ഇടയന്മാരെ അതിൽ നീ എഴുന്നേല്പിക്കേണമെ. ആയതു ഞങ്ങൾ നിനക്കും നിന്റെ ഏകപുത്രനും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടുതന്നെ ആമ്മീൻ.

## ബഥന്യാശ്രമ വാൎത്തകൾ.

മലങ്കര സുറിയാനി സഭാംഗങ്ങളായ ആലുവാ യൂണിയൻ കോളജിലെ വിദ്യാൎത്ഥികൾക്കു ഒരു ധ്യാനം (retreat) നടത്തുന്നതിനു ആലുവായിക്കു പോയിരുന്ന ഫാദർ സുപ്പീരിയർ മടങ്ങി എത്തിയിരിക്കുന്നു.

ഫാദർ സുപ്പീരിയർ തന്റെ ആലുവാ യാത്രയിൽ മഹിളാലയത്തിലെ പ്രിൻസിപ്പാൾ മിസ്സ്. സ്മിത്തിന്റെ ക്ഷണമനുസരിച്ചു അവിടെയുള്ള വിദ്യാൎത്ഥികൾക്കായും ഈ മാസം ൯-ാംനു- ഒരു ധ്യാനം നടത്തുകയുണ്ടായി.

ഇരവിപേരൂർ, തോട്ടപ്പുഴ എന്നീ സ്ഥലങ്ങളിലുള്ള അധഃകൃതരുടെ ഇടയിൽ ഞങ്ങളുടെ ആഭിമുഖ്യത്തിൽ ഒരു പുതിയ വേല ആരംഭിച്ചിരിക്കുന്നു.

## ദൈവ സ്നേഹ വൎദ്ധനവിനായുള്ള നിമിഷ പ്രാൎത്ഥനകൾ.

൧. നിന്റെ അത്ഭുതകരമായ സ്നേഹം കാണ്മാൻ എന്റെ ഉൾക്കണ്ണുകളെ തുറക്കണമെ.

൨. നിന്നോടുള്ള സ്നേഹം നിത്യവും എന്നിൽ വർദ്ധിപ്പിക്കണമെ.

൩. നിന്റെ സ്നേഹംകൊണ്ടു് എന്നെ നിറയ്ക്കണമെ.

൪. എന്നെ സ്നേഹമുള്ളവനും വിനയമുള്ളവനും ആക്കിതീൎക്കേണമെ.

൫. എന്നിൽനിന്നു നീ ദൂരസ്ഥനായി ഭവിക്കരുതെ.

൬. ഉള്ളഴിഞ്ഞു ഞാൻ നിന്നെ സ്നേഹിപ്പാൻ പ്രയാസങ്ങളും കഷ്ടതകളും എനിക്കാവശ്യമെങ്കിൽ അവ എന്നിൽനിന്നു നീക്കിക്കളയരുതെ.

൧. നിന്റെ അടുക്കൽ ഞാൻ അടുത്തു വരുന്നതിനും നിന്റെ അളവററ സ്നേഹംകൊണ്ടു് നിറയ്ക്കപ്പെടുന്നതിനും എനിക്കു പ്രതിബന്ധമായി തീൎന്നിരിക്കുന്ന സകലത്തെയും നീ ഉന്മൂലനം ചെയ്യേണമെ.

൨. നിന്റെ സ്നേഹംകൊണ്ടു് എന്നെ കത്തി ജ്വലിപ്പിക്കേണമെ.

൩. എന്നെ പൂൎണ്ണമായി നീ അവകാശപ്പെടുത്തി നിനക്കു തിരുവിഷ്ടമാകുന്നതുപോലെ മാത്രം എന്നെ രൂപീകരിക്കേണമെ.

൪. എല്ലായ്പ്പോഴും നിന്റെ സ്നേഹത്തിന്റെ ശക്തികൊണ്ടു് എന്നെ നടത്തുകയും സംരക്ഷിക്കുകയും ചെയ്യണമെ.

൫. നീ എന്റെ നാഥനും സ്രഷ്ടാവും എന്റെ ദൈവവും എന്റെ സൎവ്വസ്വവുമാകുന്നു.

൬. നിന്റെ സ്നേഹം എനിക്കു നൽകണമെ. എന്തെന്നാൽ അതു എനിക്കു ലഭിക്കുമ്പോൾ സൎവ്വസ്വവും എനിക്കു ഉണ്ടാകുന്നു.

൭. എന്റെ സ്വാൎത്ഥപരമായ സൎവ്വ ആഗ്രഹങ്ങളെയും പ്രവൎത്തികളെയും മനസ്സിന്റെ ബുദ്ധിഹീനമായ സങ്കല്പങ്ങളെയും ആകാശക്കോട്ടകളെയും നീ ചിതറിച്ചു കളയേണമെ.

൮. ആകുലചിന്തകൾ എന്നെ വലയ്ക്കുമ്പോഴും, പ്രയാസങ്ങളിൽ ഞാൻ അകപ്പെടുമ്പോഴും, നിരാശയ്ക്കു ഞാൻ അധീനനാകുമ്പോഴും നിത്യമായതും ഒരിക്കലും ജയിക്കപ്പെടുവാൻ പാടില്ലാത്തതുമായ നിന്റെ സ്നേഹത്തെക്കുറിച്ചുള്ള സ്മരണ എന്റെ സങ്കേതവും കോട്ടയുമായിരിക്കേണമെ.

# പ്രതിദിന പ്രതിഷ്ഠയ്ക്കുള്ള പ്രാൎത്ഥന.

(നിത്യവും പ്രഭാതപ്രാൎത്ഥനയ്ക്കു ശേഷം ഉപയോഗിക്കാവുന്നതു്)

കരുണയുള്ള കൎത്താവെ, ഇപ്പോൾ മുതൽ എന്നേക്കും ഞങ്ങളുടെ ഗമനത്തെയും ആഗമനത്തെയും നീ കാത്തുകൊള്ളേണമെ. ഞങ്ങളുടെ സകല വഴികളിലും ഇന്നു ഞങ്ങളെ കാക്കുവാനായി നിന്റെ മാലാഖമാരെ കല്പിച്ചാക്കേണമെ. നിന്റെ തിരുവചനപ്രകാരം ഞങ്ങളുടെ ചുവട്ടടികൾ ഞങ്ങൾ വഴുക്കുമാറാകണമെ. അപ്പോൾ യാതൊരു തിന്മയും ഞങ്ങളെ ഭരിക്കയില്ല.

കൎത്താവെ! ഇന്നത്തെ ഞങ്ങളുടെ എല്ലാ പ്രയത്നങ്ങളെയും നീ വാഴ്ത്തണമെ. നിന്റെ ആലോചനകളാലും ഉപദേശങ്ങളാലും ഇന്നു ഞങ്ങളെ നടത്തണമെ. നിന്റെ തിരുനാമത്തിന്റെ അളവില്ലാത്ത മഹത്വത്തിനായി ഈ ദിവസത്തെയും ഞങ്ങളെ തന്നെയും തിരുസന്നിധിയിൽ ഞങ്ങൾ പ്രതിഷ്ഠിക്കുന്നു. ഈ സമയത്തു ദൈവമെ, നിന്റെ പുത്രനായ മിശിഹാതമ്പുരാന്റെ അളവില്ലാത്ത നന്മകളോടും പുണ്യങ്ങളോടും കൂടെ നിന്റെ തൃപ്പാദത്തിങ്കൽ സമൎപ്പിക്കുന്ന ഞങ്ങളുടെ ഈ കാഴ്ചയെ നീ അംഗീകരിക്കേണമെ. ഇന്നത്തെ ഞങ്ങളുടെ സകല വചനങ്ങളും പ്രവൃത്തികളും നിന്റെ തിരുനാമത്തിലായിരിക്കേണമെ. ഇന്നു ഞങ്ങളുടെ പ്രയത്നങ്ങളിൽ നിന്റെബലം ഞങ്ങൾക്കു ചുക്കാനായിരിക്കേണമെ. നിന്റെ ശക്തി ഞങ്ങളെ കാത്തുകൊള്ളേണമെ. നിന്റെ ജ്ഞാനം ഞങ്ങളോടു ഉപദേശിക്കേണമെ. നിന്റെ കണ്ണുകൾ ഞങ്ങളെ സൂക്ഷിക്കേണമെ. നിന്റെ ചെവികൾ ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും കേൾക്കേണമെ. നിന്റെ തൃക്കയ്യാൽ ഞങ്ങളെ സംരക്ഷിക്കേണമെ. നിന്റെ വഴിയിൽകൂടി ഞങ്ങളെ നടത്തേണമെ. നിന്റെ പരിചയാൽ ശത്രുക്കളുടെ അപഹാരത്തിൽനിന്നു ഞങ്ങളെ വീണ്ടുകൊള്ളേണമെ. നിന്റെ അസംഖ്യ സ്വൎഗ്ഗീയ സൈന്യങ്ങൾ സാത്താന്റെ വലകളിൽ നിന്നും കണികളിൽനിന്നും തിന്മയിലേക്കുള്ള പരീക്ഷകളിൽനിന്നും ദുഷ്ടതയ

ലേക്കുള്ള ഛായ്‌വിൽനിന്നും സമീപത്തൊ, ദൂരെയൊ, തനിച്ചൊ, കൂട്ടമായൊ ഞങ്ങൾക്ക വിരോധമായി ദൂഷ്യം സംസാരിക്കയൊ, കൂട്ടുകെട്ടുണ്ടാക്കുകയൊ ചെയ്യുന്ന എല്ലാവരിൽനിന്നും ഞങ്ങളെ കാത്തുകൊള്ളേണമെ. നിന്നിലുള്ള ശരണം ഞങ്ങൾക്ക സങ്കേതവും കോട്ടയുമായിരിക്കേണമെ.

കരുണയുള്ള ദൈവമെ, നീ ഇന്ന ഞങ്ങളോടുകൂടെയും ഞങ്ങളുടെ മുമ്പിലും ഞങ്ങളുടെ പിമ്പിലും ഞങ്ങളിലും ഞങ്ങൾക്ക താഴെയും ഞങ്ങൾക്ക മേലും ഞങ്ങളുടെ വലത്തുഭാഗത്തും ഇടത്തുഭാഗത്തും ഞങ്ങൾ ആരോടു സംസാരിക്കുന്നുവോ അവരുടെ ഹൃദയത്തിലും ഞങ്ങളോടു സംസാരിക്കുന്ന ഓരോരുത്തരുടെയും നാവിലും ഞങ്ങളെ സൂക്ഷിക്കുന്ന ഓരോ കണ്ണുകളിലും ഞങ്ങളെ കേൾക്കുന്ന ഓരോ ചെവികളിലുമായിരിക്കേണമെ.

ഞങ്ങളുടെ ഇന്നത്തെ പ്രയത്നങ്ങളിൽ വി: ത്രിത്വത്തിന്റെ ആദ്യന്തമില്ലാത്ത കൃപയ്ക്കായിട്ടും ശക്തിക്കായിട്ടും ഞങ്ങൾ വിളിച്ചപേക്ഷിക്കുന്നു. കൎത്താവെ! നിന്റെ രക്ഷ എപ്പോഴും ഞങ്ങളോടുകൂടെ ഉണ്ടായിരിക്കേണമെ.

---

കാലം ചെയ്ത

# അന്ത്യോഖ്യാ പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ട്.

ഈ കുംഭമാസം ഒന്നാംതീയതി ശനിയാഴ്ച ഓമല്ലൂർ മഞ്ഞിനിക്കരപ്പള്ളിയിൽവെച്ച് കാലംചെയ്ത ബാവാതിരുമനസ്സിലെ ദേഹവിയോഗത്തെപ്പററി ഇതിനകം അറിയാത്തവരായി മലങ്കര സുറിയാനി സഭാംഗങ്ങളിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ല. ബാവാ തിരുമനസ്സുകൊണ്ട് മലങ്കര സഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനുള്ള പരിശ്രമങ്ങൾക്കായി

കേരളത്തിൽ എത്തിയിട്ടു് ഏകദേശം ഒരു വർഷക്കാലത്തോളമായി. ഇഗ്നാത്തിയോസു് ഏലിയാസു് തൃതീയൻ എന്ന അഭിധാനത്തിൽ ഇദ്ദേഹം പാത്രിയക്കീസു് ആയി അവരോധിക്കപ്പെട്ടതു് കഴിഞ്ഞ മഹായുദ്ധകാലത്തായിരുന്നു. തിരുമനസ്സു കൊണ്ടു് പരമാത്ഥിയും സൗമ്യനും ദീനദയാലുവും ആയിരുന്നു എന്നുള്ള വസ്തുത അദ്ദേഹത്തെ ഒരിക്കലെങ്കിലും കാണുവാൻ ഇടവന്നിട്ടുള്ള ഏവക്കും ബോധപ്പെട്ടിട്ടുള്ളതാണു്. മലങ്കരയുടെ മാർ ദീവന്നാസ്യോസു് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് മർദ്ദീനിൽ പോയി മടങ്ങി വന്ന അവസരത്തിൽ ബാവാ തിരുമനസ്സുകൊണ്ടു് ശീമക്കാരുടെ കൂട്ടത്തിൽ എത്രയും ഉത്തമനായ ഒരു ദേഹമാണെന്നു കല്പിച്ചതായി കേട്ടിട്ടുണ്ടു്. അദ്ദേഹത്തോടു് ഈ നാട്ടിൽവച്ചു് ഇടപെടുവാൻ സംഗതി ആയിട്ടുള്ള പലക്കും ഈ അഭിപ്രായം തന്നെ തോന്നിയിട്ടുള്ളതായിട്ടാണു് ഞങ്ങളുടെ അറിവു്. പാർശ്വവത്തികളിൽ ചിലരുടെ ഇടുങ്ങിയ മനസ്സും ദീർഘദൃഷ്ടിയില്ലായ്മയും കൊണ്ടല്ലായിരുന്നുവെങ്കിൽ മലങ്കര സഭയിലെ സമാധാനം സംബന്ധിച്ചുള്ള ബാവാ തിരുമനസ്സിലെ ഉദ്യമങ്ങൾ ഒരിക്കലും വിഫലീഭവിക്കയില്ലായിരുന്നു എന്നു പറയാവുന്നതാണു്. തിരുമനസ്സുകൊണ്ടു സിംഹാസനസ്ഥനായതുമുതൽ ഇതുവരെയും പല തരത്തിലുള്ള ക്ലേശങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നു. അതിന്റെ പ്രധാന കാരണം മഹായുദ്ധത്തിന്റെ ഫലമായി തുക്കിരാജ്യത്തെ സ്വവഗ്ഗക്കാരായ ക്രിസ്ത്യാനികൾ അനുഭവിക്കേണ്ടിവന്ന കഷ്ടതകളുടെ ബഹുലതയുമാണു്. കഴിഞ്ഞ ഏഴെട്ടു കൊല്ലങ്ങളായി മർദ്ദീൻ പട്ടണത്തിൽ ഉള്ള സ്വന്ത സിംഹാസനം വിട്ടു് തിരുമനസ്സുകൊണ്ടു് വിദേശങ്ങളിൽ സഞ്ചരിക്കേണ്ടി വന്നതും തുക്കികളിൽനിന്നുള്ള പീഡയുടെ അനന്തരഫലങ്ങളിൽ ഒന്നാണ. മലയാളക്കരയിൽ വന്നാറെയും സഭയിൽ സമാധാനം പുനഃസ്ഥാപിതമാകാതെയിരുന്നതിനെപ്പററിയും തിരുമനസ്സു കൊണ്ടു് വളരെ ക്ലേശിച്ചിരിക്കണം. തിരുമനസ്സിലെ ഏദ്രോഗം മൂദ്ധന്യത്തെ പ്രാപിപ്പാൻ ഇടയായതും ഇതു നിമിത്തമായിരിക്കാമെന്നു് അനുമാനിക്കുന്നതു് അബദ്ധമായിരിക്കയില്ല. ഈ അത്യാഹിതം മലങ്കര സുറിയാനിസഭയെ ആത്മാത്ഥമാ

യി സ്നേഹിക്കുന്ന ഏവരേയും തപിപ്പിക്കുമെന്നുള്ളതിന്ന് സംശയമില്ല. സമാധാനം ഹസ്തഗതമായിരുന്ന പല അവസരങ്ങളും ചിലരുടെ മത്സരബുദ്ധികൊണ്ടു് നഷ്ടപ്പെട്ടുവാൻ ഇടയായിട്ടുണ്ടു്. ഇപ്പോഴെങ്കിലും ദൈവാശ്രയത്തോടും ദീർഘദൃഷ്ടിയോടുംകൂടെ ശീമരാജ്യത്തും മലങ്കരയുമുള്ള സുറിയാനിസഭയുടെ ശാശ്വതമായ ഐശ്വര്യത്തേയും അഭിമാനത്തേയും മുൻനിരുത്തി വേണ്ട ആലോചനകൾ ചെയ്തു് സമാധാനം പുനഃസ്ഥാപിക്കുന്നതിന്ന് ശ്രമിക്കുന്നപക്ഷം അതു മഹത്തരമായ ഒരു പ്രവൃത്തി ആയിരിക്കും. എന്നു മാത്രവുമല്ല, സ്വർഗ്ഗപുരുഷൻെറ നേർക്കുള്ള യഥാർത്ഥമായ ഭക്തിബഹുമാനാദരങ്ങളെ പ്രകടിപ്പിക്കുന്നതിനുള്ള ഒരു ദീപസ്തംഭമായി നമ്മുടെ പരിശ്രമഫലം എന്നാളും പരിലസിക്കയും ചെയ്യും. തിരുമനസ്സിലെ ദേഹവിയോഗത്തിൽ ഞങ്ങൾക്കുള്ള അകൈതവമായ ദുഃഖത്തെ ഇവിടെ രേഖപ്പെടുത്തുകയും അവിടുത്തേക്കു് നിത്യശാന്തിയെ ആത്മാർത്ഥമായി ഞങ്ങൾ പ്രാർത്ഥിക്കയും ചെയ്യുന്നു.

---

## * മാതൃകാസഭ.

(ഫാദർ കോൾഡ്‌മാൻ എം. എ.)

നിങ്ങളോടു് സംസാരിക്കുന്നതിന്ന് നിശ്ചയിച്ചിട്ടുള്ള വിഷയം ഭാവിയിലെ മാതൃകാസഭയേപ്പററിയാകുന്നു. കാതോലിക സഭ പലേ ഭിന്നസമൂഹങ്ങളായി പിരിഞ്ഞിരിക്കുന്നതു മൂലം നമ്മുടെ കർത്താവിൻെറ ഹൃദയം വേദനപ്പെടുകയും സഭയുടെ പുരോഗമനം തടസ്സപ്പെടുകയും ചെയ്യുന്നു. ഭിന്നത അപൂർണ്ണതയുടെ ലക്ഷണമാകുന്നു. തൻമൂലം ഏതെങ്കിലും ഒരു സഭാവിഭാഗത്തിന്ന് ക്രിസ്തുവിൻെറ ശരീരമാകുന്ന സഭയുടെ പൂർണ്ണമായ ജീവൻ തികച്ചും പ്രകടിപ്പിക്കുന്നതിന്ന് സാധിക്കുന്ന

---

* മാക്കാംകുന്നു കൺവൻഷൻ യോഗത്തിൽ ഹാജരാകുന്നതിന്ന് നിവൃത്തിയില്ലായ്കയാൽ അവിടെ വായിക്കുന്നതിന്ന് ഫാദർ കോൾഡ്‌മാൻ അയച്ചുതന്ന പ്രസംഗങ്ങളിൽ ഒന്നാമത്തേതിൻെറ ഏകദേശ തർജ്ജിമ.

തല്ല. ആയതിനാൽ ഇപ്പോഴുള്ള എല്ലാ സഭകൾക്കും, അവ വളരെ ചെറുതോ, ഏററവും വലുതോ ആയിരുന്നാലും അപൂൎണ്ണതകൾ ഉണ്ട്. പരമാധികാര തത്വത്തെ റോമാ സഭ അതിരുകവിഞ്ഞു് വൎണ്ണിക്കയും മററെല്ലാ അധികാരങ്ങളേയും ഉടച്ചുകളയുന്നതിന്ന് ശ്രമിക്കയും ചെയ്യുന്നു. സ്വാതന്ത്ര്യം കാതോലിക പാരമ്പൎയ്യങ്ങളുടെ വിസ്തൃതമായ പരിധിക്കുള്ളിൽ സ്ഥിതി ചെയ്യേണ്ടതാണെന്നുള്ള പരമാൎത്ഥത്തെ ശരിയായി ധരിക്കാതെ അമിതമായ സ്വാതന്ത്ര്യം ഉപയോഗിച്ചുകൊണ്ടു് ആംഗ്ലേയ സഭ ജീവിക്കുന്നു. തങ്ങളുടെ സ്തുതിചൊവ്വാകപ്പെട്ട വിശ്വാസാചാരങ്ങളെ കൈവെടിയുന്നില്ല എങ്കിലും, കിഴക്കൻസഭ അനേകം ഉൾപിരിവുകളായി പിരിഞ്ഞും ശീഘ്ര വൎദ്ധിപ്പിക്കുന്നു. എന്നാൽ പാശ്ചാത്യപ്രോട്ടസ്റ്റൻറു സഭകളാകട്ടെ, ചില കാൎയ്യമായ തത്വങ്ങളെ മുറുകെ പിടിച്ചുകൊണ്ടു് കാതോലികവിശ്വാസത്തേയും അപ്പോസ്തോലിക പിൻതുടൎച്ചയേയും തിരസ്കരിക്കയും തദ്വാരാ ക്രിസ്തുവിൻെറ ശരീരം പിന്നെയും വിഭാഗിക്കപ്പെടുന്നതിന്ന് കാരണമാക്കുകയും ചെയ്തിരിക്കുന്നു. സഭയിലുള്ള ഈവിധമായ പിരിവുകൾ ഏവൎക്കും സന്താപകാരണമായിരിക്കുന്നു.

എന്നാൽ ഭാവിയിൽ സഭ ഏതുപ്രകാരത്തിലുള്ളതായിരിക്കണമെന്നുള്ളതാണല്ലൊ നമ്മുടെ ആലോചനാവിഷയം. സഭ കാതോലികവും സ്തുതിചൊവ്വാകപ്പെട്ടതും ആയിരിക്കുന്നതിനും പുറമേ ഇപ്പോഴത്തേതിൽ വിസ്തൃതവും ഔദാൎയ്യബുദ്ധിയോടുകൂടി സൎവരേയും ഉൾക്കൊള്ളുന്നതിന് പ്രാപ്തവുമായിരിക്കണം. "അതു ദൈവസ്നേഹത്തെപ്പോലെ ഉന്നതവും മനുഷ്യാവശ്യങ്ങളെ ഉൾക്കൊള്ളത്തക്കതും ആയിരിക്കണം". അതിൻെറ വിശ്വാസം അപ്പോസ്തലന്മാരുടെയും പ്രവാചകന്മാരുടേയും അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടതെങ്കിലും ഒരു നിൎജ്ജീവനിക്ഷേപമായിരിക്കാതെ വളൎന്നുകൊണ്ടിരിക്കുന്ന ഒരു ജീവവസ്തു ആയിരിക്കണം. അതു് ഒരു വലിയ മന്ദിരം പോലയല്ല; ഒരു വൃക്ഷം പോലെയാണു്. ഭൂമിയിൽ വീണു് ഒരു മഹാവൃക്ഷമായി തീരുന്ന ഒരു വിത്തിനോടല്ലെ യേശുക്രിസ്തു സ

ഭയെ ഉപമിച്ചിരിക്കുന്നതു്? അതു വളരുന്നതു് വൈദേശിക സാധനങ്ങളാകുന്ന നവീനോപദേശങ്ങളുടെ സങ്കലനം കൊണ്ടല്ല, പിന്നെയോ, പ്രകൃതിസിദ്ധമായ ശക്തികളുടെ വദ്ധമാനമായ വളച്ചയുടെ ഫലമായി ഒരു കാലത്തു നിഴൽ മാത്രമായിരുന്നതു് യഥാത്ഥീഭവിക്കുമ്പോഠം ആണു്. വിശുദ്ധന്മാക്കു് ഒരിക്കലായി ഏല്പിക്കപ്പെട്ട വിശ്വാസത്തിൽനിന്നും അണുവെങ്കിലും വ്യതിചലിക്കാതെ ആധുനിക തത്വങ്ങളിൽ സത്യത്തിനും ധമ്മത്തിനും, യോജിച്ചവയെ സ്വീകരിക്കത്തക്കവിധത്തിൽ മാതൃകാസഭയുടെ വിശ്വാസാചാരങ്ങഠംക്കു വളന്നുവരുന്ന ഒരു ജീവൽസാധനത്തിൻെറ വികാസ സ്വാതന്ത്ര്യമുണ്ടായിരിക്കേണ്ടതാണു്. ഒരു ജീവവസ്തുവിനു് പോഷകസാധനങ്ങളെ സ്വീകരിക്കാത്തപക്ഷം അതു നിജ്ജീവമായി ഭവിക്കും. പല കാത്തോലിക സഭാവിഭാഗങ്ങളും നവീന സാമുദായിക തത്വങ്ങളേയും ആദശങ്ങളേയും ഭയപ്പെട്ടു ജീവിക്കുന്നു. ഈ ആദശങ്ങഠം പലതും ദൈവാത്മാവിൻെറ പ്രവത്തനഫലമല്ലെന്നും നമുക്കു സമത്ഥിക്കുവാൻ പാടില്ല. കാതോലിക സഭ വിസ്തൃതമായിരിക്കേണ്ടതുപോലെ തന്നെ അപ്പോസ്തോലിക പിൻതുടച്ചാതത്വത്തിനും വ്യാപകത്വം ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ പിൻതുടച്ചയാകുന്ന ഭരണാധികാരം സഭാജീവിതത്തിൻെറ നട്ടെല്ലായി തീരണം. ആചായ്യത്വം അപ്പോസ്തോലികമായിരിക്കണം. ക്രിസ്തു ദൈവത്തിൽനിന്നും അധികാരം സ്വീകരിച്ച പ്രകാരം അപ്പോസ്തോലന്മാർ യേശുക്രിസ്തുവിൽനിന്നും അതു സ്വീകരിച്ചു. കാതോലിക വിശ്വാസം നമുക്കേല്പിച്ചു തന്നിട്ടുള്ള ഒരു നിർജ്ജീവ വസ്തുവല്ല. അതു ജീവനുള്ളതും പ്രകാശമുള്ളതുമായിരിക്കണം. അതുപോലെ തന്നെ അപ്പോസ്തോലിക പിൻതുടച്ച വെറും നിജ്ജീവ വസ്തുവായി ഭവിക്കരുതു്. എന്നാലൊ ഓരോ സ്ഥാനാഭിഷേക സമയത്തും പ്രാർത്ഥനയോടുകൂടി നടത്തുന്ന അപ്പോസ്തോലിക കൈവെപ്പു് സജീവമായ ഒരു സംഗതിയായിനാം ധരിക്കണമെന്നേയുള്ളു. ഇപ്രകാരം കൈവെപ്പു് ചൈതന്യപരമായ ഒരു സംഗതിയാണെന്നു പലരും ധരിക്കുന്നപക്ഷം ഈ കാലത്തു അതിൽ വിശ്വാസമില്ലാതെ മാറി നില്ക്കുന്ന പല

രും അതിനെ സ്വീകരിക്കുന്നതിനും, അങ്ങിനെ ക്രിസ്തുസഭയുടെ വിസ്തൃതമായ യോജിപ്പിനു തടസ്സമെന്നുവിചാരിക്കുന്ന ഈ കാര്യം യോജിപ്പിനു മേലിൽ കൂടുതൽ പ്രേരകമായി ഭവിക്കുകയും ചെയ്യും. വിസ്തൃതമായ യോജിപ്പ് എന്നു പറയുന്നതു ഭാവിയിലെ സ്തുതി ചൊവ്വാകപ്പെട്ട മാതൃകാസഭയുടെ വേറൊരു സ്വഭാവമാണ്. ആ സ്ഥിതി മനസ്സിൽ രൂപീകരിക്കുന്നതിനു നമ്മിൽ പലരും ഇപ്പോൾ അപ്രാപ്തരായിരിക്കാം. മാതൃകാസഭ ക്രിസ്തുവിന്റെ പൂർണ്ണതയുടെ അളവനുസരിച്ചു അതിന്റെ പൂർണ്ണ വളർച്ചയെ പ്രാപിക്കുമ്പോൾ ക്രിസ്ത്വേതരങ്ങളായ മതങ്ങളിൽ നിന്നും നിർദ്ദോഷങ്ങളും, സത്യത്തിനു യോജിച്ചതും, സാമുദായിക ജീവിതത്തെ വിസ്തൃതമാക്കാവുന്നതുമായ പലേ ആദർശങ്ങളും നാം സ്വീകരിച്ചേക്കാം. എല്ലാ മതതത്വങ്ങളും ഒരുപോലെയാണെന്നൊ, മതങ്ങൾക്കെല്ലാംസമത്വമുണ്ടെന്നൊ ഞാൻ വാദിക്കുന്നു എന്നു ആരും തെററിധരിക്കരുത്. മററു മതങ്ങളിൽ അന്ധകാരപരമായ പലേ തത്വങ്ങളും അടങ്ങിയിരിക്കുന്നതിനാൽ അവയ്ക്കു സമത്വമുണ്ടെന്നു വാദിക്കാൻ ന്യായമില്ല.

ക്രിസ്തുസഭയുടെ പരമാദർശം ലോക ഐക്യം ആയിരിക്കുന്നതുപോലെ മററു മതങ്ങളുടേയും പരമാവധി വിസ്തൃതമായ ഒരു ആദർശമാണെങ്കിൽ അതിന്റെ അവസാനം ക്രിസ്തുമതത്തോടു ഒന്നായിത്തീരുകയായിരിക്കണമല്ലൊ. ഈ ഐക്യം സാധിക്കുന്നതിനുതകുന്ന ഒരു സ്ഥാപനമായി ക്രിസ്തുസഭ തീരേണ്ടിയിരിക്കുന്നു. വിസ്തൃതമായ ഈ വിഷയത്തെപ്പററി ഒരു ചെറിയ ഉപന്യാസത്തിൽ കൂടുതൽ സംഗതികൾ പ്രസ്താവിക്കുന്നപക്ഷം തെററിധാരണകൾ ഉണ്ടായേക്കാവുന്നതാണ്. ഹിന്ദുമതത്തിലും ബുദ്ധമതത്തിലും പ്രകടിതമായിരിക്കുന്ന അവതാരതത്വങ്ങൾ ക്രിസ്തീയ മനുഷ്യാവതാരത്തോടു ചില കാര്യങ്ങളിൽ യോജിക്കുന്നുണ്ടെന്നും തദ്വാര ലോകരക്ഷാർത്ഥം ഉണ്ടായ സാക്ഷാൽ മനുഷ്യാവതാരം ഈ മതങ്ങളെ കാലക്രമേണ മുഴുവനായും ആകർഷിക്കുന്നതിനു പര്യാപ്തമായും ഭവിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

മനുഷ്യജാതിക്കു വേണ്ടി യേശുക്രിസ്തു അവതരിച്ചു. എന്നാൽ ക്രിസ്തുവിനെ ആരാധിക്കാതെ ക്രിസ്തീയ ആദൎശങ്ങളെ ഇപ്പോൾ പലരും ആരാധിക്കയും ബഹുമാനിക്കയും ചെയ്യുന്നു. സത്യം, നന്മ ഇവ എവിടെയായാലും ദൈവാത്മാവു ധൈൎയ്യപ്പെടുത്തി വളൎത്തി കൊണ്ടുവരുന്നു. അന്യ മതങ്ങളിൽ നല്ലതായിട്ടുള്ളവയെ ആദരിക്കുന്നതിനുള്ള ഒരു മാൎഗ്ഗം വി: പൗലോസിന്റെ ഈ വാക്കുകളിൽ കാണുന്നു.

"നിങ്ങൾ അറിയാതെ വന്ദിക്കുന്നവനെ തന്നെ ഞങ്ങൾ നിങ്ങളെ പ്രബോധിപ്പിക്കുന്നു"

കൂടുതൽ പറയണമെന്നു ഞാൻ വിചാരിക്കുന്നില്ല. ഭാവിയിലെ കാതോലിക സഭ എല്ലാ ശീൎമ്മകളെയും സ്നേഹമില്ലായ്മയേയും ഇടുങ്ങിയ മനസ്ഥിതിയേയും ഇല്ലാതാക്കുകയും കാലസമ്പൂൎണ്ണതയിൽ ഇപ്പോൾക്രിസ്ത്വേതരമെന്നു നാം ശങ്കിക്കുന്ന പലേ ആചാരങ്ങളേയും സാമുദായിക ഘടനകളേയും ക്രൈസ്തവമാക്കി തീൎത്തിട്ടു ഉൾക്കൊള്ളുകയും ചെയ്യുന്ന ഒരു ലോകൈക സഭയാണെന്നു കാണിക്കണമെന്നു മാത്രമെ ഞാൻ ഉദ്ദേശിക്കുന്നുള്ളു. ഈ സഭ അക്രൈസ്തവരോടു ക്രിസ്തുമാൎഗ്ഗത്തെ കൂടുതൽ സുഗമമായ രീതിയിൽ പ്രബോധിപ്പിക്കുകയും ചെയ്യുന്നതാണ്.

---

# മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥനയും വിശുദ്ധ കുർബ്ബാനയും.

---

(ഫാദർ കെ. ഡേവിഡ് ബി. ഏ. ബി. ഡി.)

മരിച്ചവരെ ഓൎത്തു പ്രാൎത്ഥനയും വി: കുർബ്ബാനയും അൎപ്പിക്കുന്ന പതിവ് ആദ്യസഭയിൽ സാധാരണമായിരുന്നു എന്നു തെളിയുന്നു.

തെൎത്തുല്യൻ. "മരിച്ചവൎക്കുവേണ്ടി അവരുടെ മരണതീയതിയിൽ ആണ്ടുതോറും ഞങ്ങൾ ബലി അൎപ്പിക്കുന്നു." (Decorona ch. III.) "ഒരു സാക്ഷാൽ ക്രിസ്തീയ വിധവ അവളുടെ ഭൎത്താവിനുവേണ്ടി പ്രാൎത്ഥിക്കയും, ഉയൎത്തെ

നോൽപ്പിൽ ദിവ്യസംസർഗ്ഗവും ആനന്ദവും ഉണ്ടാകുന്നതിനുവേണ്ടി മരണതീയതിയിൽ വി: കുർബ്ബാന അണെപ്പിക്കയും ചെയ്യുന്നു"(De monogamia, tom p.)

കുപ്രിയാനോസ്. സെലേറിയൂസിന്റെ കുടുംബത്തിൽ നിന്ന് സാക്ഷിമരണം പ്രാപിച്ചവരെക്കുറിച്ച് കാർത്തേജിലെ പട്ടക്കാർക്കു എഴുതുന്ന കുറ്റത്തിൽ കുപ്രിയാനോസു പറയുന്നതു ഇപ്രകാരമാണ്. "ഞങ്ങൾ അവർക്കുവേണ്ടി (സാക്ഷിമരണം പ്രാപിച്ചവർക്കുവേണ്ടി) എപ്പോഴും ബലി അണെയ്ക്കുകയും, അവരുടെ കഷ്ടപ്പാടിനേയും സാക്ഷിമരണത്തെയും ആണ്ടുതോറും കൊണ്ടാടുകയും ചെയ്യുന്നു" (Ep. XXIV. 3·)

ഓറിഗാനോസ്. "ഞങ്ങൾ വിശുദ്ധന്മാർക്കുവേണ്ടിയും, സത്യവിശ്വാസത്തിൽ വാണിരിപ്പാകുന്ന ഞങ്ങളുടെ മാതാപിതാക്കന്മാർക്കും സ്നേഹിതന്മാർക്കും വേണ്ടിയും ഭക്തിയോടെ ഓർമ്മ കഴിക്കയും, ഞങ്ങൾക്കു സത്യവിശ്വാസത്തോടു കൂടിയ ഒരു നല്ല അന്ത്യം ഉണ്ടാകാൻ ആഗ്രഹിക്കയും ചെയ്യുന്നു."

"മരിച്ചവർക്കുവേണ്ടി ഓർമ്മ കഴിക്കുമ്പോൾ ആളുകൾ വി: രഹസ്യത്തിൽ ഭാഗഭാക്കുകളാകട്ടെ" എന്ന് നിക്കപ്പാലിയോസിന്റെ കാനോനിൽ കാണുന്നു. (Canon XXXII) ഇതുപോലെ അനേക ദൃഷ്ടാന്തങ്ങൾ എടുക്കാവുന്നതാകുന്നു. മരിച്ചവരെ ഓർത്തു പ്രാർത്ഥിക്കുന്നതുപോലെ, പരിശുദ്ധന്മാരുടെ ഓർമ്മദിവസങ്ങൾ ഭക്തിയോടും ആഡംബരത്തോടുംകൂടെ കൊണ്ടാടുന്നതും സാധാരണമായിരുന്നു.

---

## പരിശുദ്ധന്മാരെ ഓർത്തുള്ള പെരുനാളുകൾ.

---

"വി: പോളിക്കർപ്പോസിന്റെ അസ്ഥികൾ ഭക്തിയോടെ ശേഖരിച്ചു ഒരു വിശുദ്ധസ്ഥലത്തു ഞങ്ങൾ സൂക്ഷിക്കയും, പോരാടിയവരുടെ ഓർമ്മക്കായിട്ടും പോരാടാനുള്ളവരുടെ പരിശീലനത്തിനായിട്ടും സന്തോഷത്തോടുകൂടെ അദ്ദേഹത്തിന്റെ ഓർമ്മദിവസം ഞങ്ങൾ കൊണ്ടാടുകയും ചെയ്യുന്നു." (Apo. Fathers P. 209.)

കുപ്രിയാനോസ്. "മെസ്സിയാനന്മാരുടെ വാങ്ങിപ്പിന്റെ ദിവസങ്ങൾ പ്രത്യേകം കുറിച്ചിടുവിൻ. സഹോദരന്മാരുടെ ഓർമ്മയെ നാം കൊണ്ടാടുമ്പോൾ അവരുടേതും നാം കൊണ്ടാടണം" എന്ന് അദ്ദേഹം പട്ടക്കാരെയും ശെമ്മാശ്ശന്മാരെയും ഓർപ്പിക്കുന്നു. (Ep. 37.) "ഞങ്ങൾ സഹോദരന്മാരുടെ ഓർമ്മയെ ആണ്ടുതോറും കൊണ്ടാടുമ്പോൾ മെസ്സിയാനന്മാർക്കുവേണ്ടിയും ബലി അണെയ്ക്കുന്നു." (Ep 34.) കൂടാതെ കൈസറിയായിലെ ബിഷോപ്പായിരുന്ന വി: ഗ്രീഗോറിയോസ

ശ്വാസം സ്പഷ്ടമാക്കിയതായും അന്ത്യോക്യയിലെ പാത്രിയർക്കീസും കർത്താവു കയ്യിൽ എടുത്ത ശിശുവും സഹദായുമായ തിയ്യൂട്ടുത്ത മാർ ഇഗ്നാത്തിയോസ് പറയുന്നു.

“കർത്താവിൻെറ ദിവസത്തിൽ ഒരുമിച്ചു കൂടുവിൻ. പാപങ്ങളെ ഏററു പറഞ്ഞു അപ്പം മുറിക്കയും സ്തോത്രം ചെയ്കയും ചെയ്‌വിൻ” Didache

“പള്ളിആരാധനയിൽ മുടങ്ങാതെ സംബന്ധിക്കുന്നതിനു ആളുകളെ ഓർപ്പിക്കയും ആജ്ഞാപിക്കയും ചെയ്ക. പോകാത്തതുമൂലം ക്രിസ്തുവിൻെറ അവയവത്തെ കുറയ്ക്കാതിരിക്കട്ടെ...........ദൈവവചനത്തെക്കാൾ ലൌകിക കാൎയ്യങ്ങളെ കൂടുതലായി കരുതരുതു്. കർത്താവിൻെറ ദിനത്തിൽ സകലവും വിട്ടിട്ടു് താൽപ്പൎയ്യത്തോടുകൂടി ബദ്ധപ്പെട്ടു് നിൻെറ പള്ളിയിലേക്കു ഓടുക. അതു നിനക്കു മഹത്വമാകുന്നു. കർത്തൃദിനത്തിൽ ദൈവവചനം കേൾക്കയും നിത്യമായ ദിവ്യഭക്ഷണം അനുഭവിക്കയും ചെയ്യാതിരുന്നാൽ ദൈവതിരുമുമ്പാകെ നീ എന്തു സമാധാനം പറയും. ഒരു ദിവസത്തേക്കോ, ഒരു വിനാഴികനേരത്തേക്കോ മാത്രം നിലനിൽക്കുന്ന കാൎയ്യങ്ങളിൽ നിങ്ങൾ ബദ്ധശ്രദ്ധരാകുന്നു. എന്നാലൊ നിത്യമായ കാൎയ്യങ്ങളിൽ നിങ്ങൾ ഉപേക്ഷ കാണിക്കുകയും നിങ്ങളുടെ ആത്മാക്കളെ നിസ്സാരമായി കരുതുകയും ചെയ്യുന്നു” Didascalia.

“കർത്താവിൻെറ ദിനം വിശ്രമത്തിൻെറയും വേദവായനയുടെയും പുണ്യപ്രവൃത്തികളുടെയും ദിനമായിരിക്കണം” അലക്സന്ത്രിയായിലെ വി: പത്രോസ്സ്.

“ഒരു ക്രിസ്ത്യാനി ശാബതിനെ (ഞായറാഴ്ച) എങ്ങനെ ആചരിക്കണം. അവൻ ജോലികാൎയ്യങ്ങളിൽനിന്നു ഒഴികയും, ഭൌമികകാൎയ്യങ്ങളിൽ നിന്നു പിൻമാറി ആത്മീയ കാൎയ്യങ്ങളിൽ ശ്രദ്ധിക്കുകയും, ദേവാലയത്തിൽ പോയി വി: വേദം ശ്രദ്ധയോടെ കേൾക്കയും സ്വൎഗ്ഗീയകാൎയ്യങ്ങളെപ്പററി ധ്യാനിക്കയും ഭാവിയെപ്പററി ചിന്തിക്കയും, ന്യായവിധിയുടെ ദിവസം കണ്ണിൻമുമ്പിൽ വച്ചുകൊണ്ടിരിക്കുകയും, ദൃശ്യവും താൽക്കാലികവുമായ കാൎയ്യങ്ങളെ നിസ്സാരമാക്കി അദൃശ്യവും വരുവാനുള്ളവയുമായ കാൎയ്യങ്ങളെപ്പററി താൽപ്പൎയ്യപ്പെടുകയും ചെയ്യുമെങ്കിൽ അവൻ വേണ്ടവിധം ശാബതിനെ ആചരിക്കുന്നു എന്നു പറയാം” ഓറിഗാനോസ്സ്.

---

# സൺഡേസ്കൂൾ പംക്തി.

Notes. ൧. നിരണം ഭദ്രാസന ഇടവക സൺഡേസ്കൂൾ സെക്രട്ടറിയായി ദിവ്യശ്രീ ഫാദർ സി. എം. ഗീവറുഗീസ് ചാലക്കുഴി അവർകളേയും, കൊല്ലം ഭദ്രാസന ഇടവക സെക്രട്ടറിയായി ദിവ്യശ്രീ ഫാദർ എം. സക്കറിയാ കാഞ്ഞിരക്കാട്ട് അവർകളേയും നിയമിച്ചു് പ്രസിഡണ്ടു് നി. വ. ദിവ്യശ്രീ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനി കല്പന അയച്ചുകൊടുത്തിട്ടുള്ളതിനാൽ ഈ രണ്ടു് ഇടവകയിലുമുള്ള ബഹുമാനപ്പെട്ട വൈദികന്മാർ അവർക്കു് വേണ്ട സഹായ സഹകരണങ്ങൾ ചെയ്തുകൊടുക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

൨. സൺഡേസ്കൂൾ സംബന്ധിച്ചുള്ള സകല സംഗതികളും ബഥനിമാസിക വഴിയായി പരസ്യം ചെയ്യണമെന്നു് തീർച്ചചെയ്തു് അപ്രകാരം പ്രവർത്തിച്ചുവരുന്നതിനാൽ എല്ലാ സ്കൂളുകാരും ബഥനിമാസിക വരുത്തുന്നതിൽ അമാന്തിക്കരുതെന്നു് വീണ്ടും അറിയിച്ചുകൊള്ളുന്നു.

൩. അദ്ധ്യാപകന്മാരുടെ കോൺഫറൻസ് അടുത്ത മേടമാസം ൨൯-൩൦-യോടുകൂടി മാരാമണ്ണോ, പത്തനംതിട്ടയോ വച്ചു് നടത്തത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നു. ഓക്സ്ഫോർഡു് മിഷ്യൻപാദ്രിമാരായ ഫാദർ ഷോർ, ഫാദർ ബ്ളൂംഫീൽഡു് എന്നീ വൈദിക ശ്രേഷ്ഠന്മാർ വന്നു പ്രസംഗങ്ങൾ മുതലായവ നടത്തി സഹായിക്കാമെന്നു് സദയം സമ്മതിച്ചിട്ടുണ്ടു്.

൪. സൺഡേസ്കൂൾ അസോസ്യേഷനു് ഒരു ഫണ്ടു് ഇല്ലാത്തതിനാൽ കത്തിടപാടുകൾ, അച്ചടി, അദ്ധ്യാപകകോൺഫറൻസ് ആദിയായവയ്ക്കു് പണമില്ലാതെയാണിരിക്കുന്നതു്. അതിനാൽ ഓരോ സൺഡേസ്കൂളിന്റെയും ഭാരവാഹികൾ ക്രിസ്തുമസ്സ് പിരിവിൽ ഒരംശമോ, അല്ലാത്തപക്ഷം ഏതെങ്കിലും ഒരുപിരിവെടുത്തോ യഥാശക്തി ഒരു തുക അയച്ചുതന്നു് സൺഡേസ്കൂൾ അസോസ്യേഷനെ സഹായിക്കണമെന്നപേക്ഷ.

കെ. സി. വറുഗീസ് ബി. എ.

ജനറൽ സെക്രട്ടറി.

## തുമ്പമൺ ഭദ്രാസന ഇടവകയിലെ സൺഡേസ്കൂൾ ഇൻസ്പെക്ടേഴ്സ് കോൺഫറൻസ് റിപ്പോർട്ട്.

---

1107 മകരം ഒന്നാംതീയതി ശനിയാഴ്ച കാലത്തു് പത്തുമണിക്കു് മുൻനിശ്ചയപ്രകാരം തുമ്പമൺ ഭദ്രാസന ഇടവകയിലെ സൺഡേസ്കൂൾ ഇൻസ്പെക്ടറന്മാരുടെ ഒന്നാമത്തെ യോഗം ചെങ്ങന്നൂർ [illegible] പള്ളിയിൽ വെച്ചു് ദിവ്യശ്രീ പള്ളിയിൽ ഗീവറുഗീസ് കത്തനാരുടെ അദ്ധ്യക്ഷതയിൽ കൂടി. മെമ്പേഴ്സ് എം. സി. വറുഗീസ് ബി. എ. (ജനറൽ സെക്രട്ടറി) സി. എം. ജോൺ ബി. എ. ഓണേഴ്സ് (ഇടവക സെക്രട്ടറി) വി. ജി. സക്കറിയാ ബി. എ., വി. ഐ. ചെറിയാൻ, എം. ചാക്കോ പി. കെ. അയ്യ്, പി. കെ. കോശി, പി. പി. ജോൺ എന്നിവർ സന്നിഹിതരായിരുന്നു, യോഗത്തിൽ പല നിശ്ചയങ്ങൾ പാസ്സാക്കുകയുണ്ടായി. അവയിൽ പ്രധാനമായവ താഴെ ചേർക്കുന്നു.

1. ഓരോ ഇൻസ്പെക്ടറുടെയും പ്രധാന ചുമതലകൾ:—

a. ഓരോ സർക്കിളിലും ഉള്ള ഇടവകകളിൽ ഇപ്പോൾ ഉള്ള സൺഡേസ്കൂളുകൾ പരിശോധിക്കുകയും, സൺഡേസ്കൂളുകൾ ഇല്ലാത്ത സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിക്കുവാൻ ശ്രമിക്കുകയും ചെയ്യുക.

2. ഓരോ സൺഡേസ്കൂളും ഒരാണ്ടിൽ മൂന്നുപ്രാവശ്യം പരിശോധിച്ചിരിക്കണം.

3. ഇൻസ്പെക്ടറന്മാർ സ്കൂളുകൾക്കു കൊടുക്കേണ്ട നിർദ്ദേശങ്ങൾ:—

a. അഡ്മിഷൻ റെജിസ്റ്റർ, കുട്ടികളുടെ ഹാജരുപുസ്തകങ്ങൾ, പരിശോധനാഡയറി, അദ്ധ്യാപകന്മാരുടെ ഹാജരുപുസ്തകം മുതലായ റിക്കാർഡുകൾ സൂക്ഷിപ്പാൻ ഏർപ്പാടു ചെയ്യണം.

b. ബഥനിമാസിക ഓരോ സ്കൂളുകാരും വരുത്തുന്നതിനു് നിർബന്ധമായി ആവശ്യപ്പെടണം.

c. അദ്ധ്യാപകന്മാരും, പ്രായംചെന്ന കുട്ടികളും, ആണ്ടിൽ രണ്ടു പ്രാവശ്യമെങ്കിലും കുമ്പസാരിച്ചു് വി: കുർബ്ബാന അനുഭവിക്കുവാൻ വട്ടം കൂട്ടണം.

d. വാർഷികസമ്മേളനവും സമ്മാനദാനവും ഓരോ സ്കൂളിലും നിർബന്ധമാക്കണം.

4. ഇൻസ്പെക്ടർ മൂന്നു മാസത്തിൽ ഒരിക്കൽ സ്വന്ത സർക്കിളിലെ അദ്ധ്യാപകന്മാരുടെ യോഗം വിളിച്ചുകൂട്ടി മാതൃകാപാഠങ്ങളും പ്രസംഗയോഗങ്ങളും നടത്തിക്കയും ധ്യാനയോഗം ക്രമപ്പെടുത്തുകയും ചെയ്യണം.

5. അദ്ധ്യാപകയോഗത്തിന്റെ റിപ്പോർട്ടു് ജനറൽ സെക്രട്ടറിക്കു് അയച്ചുകൊടുക്കണം.

6. ഇൻസ്പെക്ടർ സ്കൂളുകളിൽനിന്നും സ്റ്റേറ്റ്മെൻറു വാങ്ങി പകർപ്പ് സൂക്ഷിച്ചശേഷം പരിശോധനാ റിപ്പോർട്ടു സഹിതം ആയതു സെക്രട്ടറിയുടെ പേൎക്കു അയയ്ക്കണം.

7. ഇൻസ്പെക്ടറന്മാരുടെ യോഗം ആണ്ടിൽ രണ്ടുപ്രാവശ്യം നടത്തണം.

8. ഓരോ സൺഡേസ്കൂളിലും ആണ്ടടക്കമുള്ള വരവിൽ പത്തിലൊരംശം ജനറൽസെക്രട്ടറിയുടെ പേൎക്കു മണിഓർഡർ അയച്ചുകൊടുക്കണം. കത്തിടപാടുകൾക്കും, അച്ചടിക്കൂലി ആദിയായ ചിലവുകൾക്കും ഈ വക പണം വിനിയോഗിക്കേണ്ടതാണ്.

9. സഭയിൽനിന്നും ഒരു നല്ല ഗ്രാൻറ് സൺഡേസ്കൂൾ ഫണ്ടിലേക്കു നൽകുവാൻ മലങ്കര മെത്രാപ്പോലീത്താ തിരുമേനിയോടു് അപേക്ഷിപ്പാൻ സെക്രട്ടറിമാരെ ഭരമേല്പിക്കുന്നു.

10. അക്രൈസ്തവബാലന്മാരെ സൺഡേസ്കൂളിൽ ചേൎത്തു പഠിപ്പിക്കണം.

11. സൺഡേസ്കൂൾ പ്രവൎത്തകന്മാർ സുവിശേഷ പ്രചരണത്തിൽ പ്രത്യേകം ശ്രദ്ധിക്കണം.

മേൽ ചേൎത്തിരിക്കുന്ന നിശ്ചയങ്ങൾ ഐകകണ്ഠ്യേന പാസാക്കിയശേഷം 12-15-ന് യോഗം അവസാനിച്ചു. ഉപസംഹാരപ്രസംഗങ്ങൾ വഴിയായി ഇൻസ്പെക്ടറന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട പല കാൎയ്യങ്ങൾ അദ്ധ്യക്ഷൻ ഉപദേശിക്കയുമുണ്ടായി.

സി. എം. ജോൺ ബി. എ. (Hons)

തുമ്പമൺ ഭദ്രാസന ഇടവക സെക്രട്ടറി.

---

# മദ്ധ്യതിരുവിതാംകൂർ സിറിയൻ കോൺവെൻഷ്യൻ.

---

(വി. ജി. തോമസ് ബി. എ. ബി. ഡി.) കോൺവെൻഷ്യൻ സെക്രട്ടറി.

മദ്ധ്യതിരുവിതാംകൂർ സിറിയൻ കോൺവെൻഷ്യന്റെ 15-ാമത്തെ യോഗം ഈ വർഷവും മാക്കാംകുന്നിൽ വച്ച് കുംഭം 8 മുതൽ 12 വരെയുള്ള ദിവസങ്ങളിൽ നി. വ. ദി. ശ്രീ കാതോലിക്കാബാവാ തിരുമേനിയുടെയും, മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനിയുടെയും മഹനീയാദ്ധ്യക്ഷതയിൽ ഭംഗിയായി നടന്നിരിക്കുന്നു. കഴിഞ്ഞ ആണ്ടുകളെ അപേക്ഷിച്ച് ഇയ്യാണ്ടത്തെ ഭാരവാഹികൾ, ഓരോ ഇടവകയിലേയും മാന്യ പട്ടക്കാരേയും, സി. എം. ഈ. ഹൈസ്കൂളിലെ എതാനും വിദ്യാൎത്ഥികളേയും അദ്ധ്യാപകന്മാരേയും ക്രമപ്രതി

പാലനം സംബന്ധിച്ചുള്ള ചുമതലകൾ ഏല്പിച്ചിരുന്നതിനാൽ അവരുടെ കൃത്യനിഷ്ഠ മൂലം കൊൺവൻഷ്യൻ ആദ്യവാസനം തൃപ്തികരമായി കഴിഞ്ഞുകൂടി. പന്തലിൽ സ്ത്രീകൾക്കായി തിരിച്ചിരുന്ന പ്രത്യേക സ്ഥലം തിരുവല്ലായിൽ നിന്നു ആഗതരായ മത്തമറിയം സ്ത്രീസമാജം സെക്രട്ടറിയുടേയും മററംഗങ്ങളുടേയും, സ്ഥലത്തുള്ള മത്തമറിയം സമാജാംഗങ്ങളുടേയും മേൽനോട്ടത്തിൽ ക്രമീകൃതമായിരുന്നു.

പൂജ്യപാദരായ തിരുമേനിമാരെക്കൂടാതെ പ്രാസംഗികന്മാരായി ബഥന്യാശ്രമസ്ഥരായ റവ: ഫാദർ അലക്സിയോസ് ഒ. ഐ. സി, റവ: ഫാദർ ബർസ്ലീബാ ഒ. ഐ. സി. എന്നവരും, എൻ. ജി. കുര്യൻ അവർകൾ എം. ഏ. ബി. ഡി. യും, വി. ജി. ജോർജ്ജ് അവർകൾ ബി. ഏ. എൽ. റ്റി. യും, മിസ്റ്റർ വി. ഐ. ചെറിയാനും ഉണ്ടായിരുന്നു.

ഓരോ ദിവസവും അതിരാവിലെ 7 മണി മുതൽ 8½ മണി വരെ കുട്ടികളേയും യുവജനങ്ങളേയും ഉദ്ദേശിച്ചുള്ള വേദപാഠ ക്ലാസ്സുകളും, 10 മണി മുതൽ 12 മണി വരെ പൊതുയോഗവും, ഉച്ചകഴിഞ്ഞു 2½ മണി മുതൽ 4 മണി വരെ സ്ത്രീകൾക്കുള്ള പ്രത്യേക യോഗവും, വൈകിട്ടു ഏഴര മുതൽ 10 മണി വരെ പുരുഷന്മാർക്കായുള്ള യോഗവും നടത്തപ്പെട്ടു.

കാതോലിക്കാബാവാ തിരുമേനി വി: കന്യകമറിയാമ്മിന്റെ അമലോത്ഭവത്തെപ്പററി പൌരസ്ത്യസഭകളുടെ പരിപാവനമായ വിശ്വാസം എപ്രകാരമെന്നു എത്രയും ഗംഭീരമായ ഒരു പ്രസംഗം ചെയ്തു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ. മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനി ദീർഘദർശിയായ യോനായുടെ ചരിത്രത്തിൽ നിന്നും സഭാംഗങ്ങൾ ഓരോരുത്തരും അറിഞ്ഞിരിക്കേണ്ടതും അനുഭവത്തിൽ വരുത്തേണ്ടതുമായ പല കാര്യങ്ങളെ സംബന്ധിച്ചും, റവ: ഫാദർ അലക്സിയോസും, മിസ്റ്റർ എൻ. ജി. കുര്യനും ആദ്യന്തം "ഒരു യഥാർത്ഥ ക്രിസ്ത്യാനി ആര്" എന്നുള്ള വിഷയത്തെ സംബന്ധിച്ചും, മിസ്റ്റർ വി. ജി. ജോർജ്ജ് സുറിയാനിസഭയുടെ ഉത്ഭവസ്ഥാനമുള്ള ചരിത്രത്തെപ്പററിയും, സഭയുടെ ഭാവി ആശാജനകമായിത്തന്നെ ഇരിക്കുന്നു എന്നുള്ളതിനെപ്പററിയും, മിസ്റ്റർ വി. ഐ. ചെറിയാൻ ദൈവഭക്തിയെപ്പററിയും ആണ് പ്രസംഗിക്കയുണ്ടായത്.

ഒരുക്കത്തോടെ വന്നവരെ കുമ്പസാരിപ്പിക്കുന്നതിന് പ്രത്യേക പരിശീലനം ലഭിച്ച പട്ടക്കാർ ഉണ്ടായിരുന്നതിനാൽ കൊൺവൻഷൻ കൊണ്ടു സാധിക്കേണ്ടതായുള്ള ഒരു വലിയ കാര്യം ഫലപ്രാപ്തിയിൽ വന്നതായി വിചാരിക്കാം. പത്തനംതിട്ടയും പരിസരപ്രദേശങ്ങളിലുമുള്ള സുറിയാനി സഭാംഗങ്ങൾക്കു സഭയുടെ വിശ്വാസാചാരങ്ങൾ, ഭക്തിപരിശീലനത്തിനുള്ള പ്രത്യേക നിർദ്ദേശങ്ങൾ വേദസാരം ഇവ ഗ്രഹിക്കുന്നതിന് കൊൺവൻഷൻ സാരമായ സഹായം ചെയ്യുന്നുണ്ട്.

# സഭാവാർത്തകൾ.

മാരാമണ്ണുള്ള മലങ്കര സുറിയാനിപ്പള്ളിയുടെ മുററത്തു് തയ്യാർ ചെയ്തിരുന്ന വിശാലമായ പന്തലിൽ വെച്ചു് കുംഭം ൪-ാംനു- ചൊവ്വാഴ്ച വൈകിട്ടു മുതൽ ൯-ാംനു- ഞായറാഴ്ച ൪ മണിവരെ തുമ്പമൺ ഭദ്രാസന ഇടവകയുടെ മാർ പീലക്സീനോസ്സ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഒരു കൊൺവൻഷ്യൻ മഹായോഗം എത്രയും ഭംഗിയായി നടത്തപ്പെട്ടു. ഇതിൻെറ പ്രധാന ഭാരവാഹികൾ വന്ദ്യദിവ്യശ്രീ കുലത്താക്കൽ തോമസ് കോർ എപ്പിസ്കോപ്പാ അവർകളും അദ്ദേഹത്തിൻെറ ഇടവകജനങ്ങളും ആയിരുന്നു. എപ്പിസ്കോപ്പാ തിരുമേനി, ദിവ്യശ്രീമാന്മാരായ ഫാദർ അലക്സിയോസ് ഒ. ഐ. സി, ഫാദർ ബർസ്കീപ്പാ ഒ. ഐ. സി, ഫാദർ ററി. എസ്സ് എബ്രഹാം, മിസ്റ്റർ എൻ. ജി. കുര്യൻ എം. എ. ബി. ഡി, മിസ്റ്റർ സി. എം. ജോൺ എം. എ. എന്നിവരത്രേ ഈ, യോഗങ്ങളിലെ പ്രധാന പ്രസംഗികന്മാരായിരുന്നതു്.

ആണ്ടുതോറും നടത്തിവരാറുള്ള മദ്ധ്യതിരുവിതാംകൂർ കൊൺവൻഷ്യൻ കുംഭം ൮-ാംനു- ശനിയാഴ്ച വൈകിട്ടുമുതൽ ൧൨-ാം തീയതി ബുധനാഴ്ച നാലുമണി വരെ മാക്കാംകുന്നു പള്ളിയുടെ മുൻവശം തയ്യാർ ചെയ്തിരുന്ന വിശാലമായ പന്തലിൽ വെച്ചു് കാതോലിക്കാബാവാതിരുമേനി, മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനി എന്നീ വന്ദ്യ വൈദികശ്രേഷ്ഠന്മാരുടെ അദ്ധ്യക്ഷതയിലും സാന്നിദ്ധ്യത്തിലും പൂർവ്വാധികം ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു. ഇതേപ്പററിയുള്ള പൂർണ്ണമായ റിപ്പോർട്ടു് അന്യത്ര ചേർത്തിരിക്കുന്നു. അതിലേക്കു് മാന്യ വായനക്കാരുടെ ശ്രദ്ധയെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

പത്തനംതിട്ട കാതലിക്കു് മെമ്മോറിയൽ ഇംഗ്ലീഷ് ഹൈസ്കൂളിൻെറ ഒന്നാമത്തെ വാർഷികസമ്മേളനം ഈ മാസം ൧൪-ാംനു- വെള്ളിയാഴ്ച ൩ മണിക്കു് മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ എത്രയും

ഭംഗിയായി കൊണ്ടാടപ്പെട്ടിരിക്കുന്നു. റാവുസാഹിബ് ഒ. എം. ചെറിയാൻ ബി. എ. എൽ. റി. അവർകളും വെണ്ണിക്കുളം, വിദ്വാൻ ഗോപാലക്കുറുപ്പ് അവർകളും യഥാക്രമം "ഇംഗ്ലീഷ് വിദ്യാഭ്യാസം" "കാവ്യവും സൌന്ദര്യവും" എന്നീ വിഷയങ്ങളെ ആസ്പദമാക്കി മലയാളത്തിൽ സരസഗംഭീരങ്ങളായ ഓരോ പ്രസംഗങ്ങൾ ചെയ്തു. ആദ്യവസാനം "സംഗീതരത്നം" കാർത്തികപ്പള്ളിൽ മാമ്മൻഭാഗവതർ അവർകളുടെ കർണ്ണാനന്ദകരമായ സംഗീതവുമുണ്ടായിരുന്നു.

കാതോലിക്കാബാവാ, മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, മാർ പിലക്സിനോസ് എപ്പിസ്കോപ്പാ എന്നീ തിരുമേനിമാരും ജോൺവക്കീൽ തുടങ്ങിയുള്ള സമുദായപ്രധാനന്മാരും കൂടി സുറിയാനിസഭയുടെ ശ്രേയസ്കരമായ ഭാവിക്കു പര്യാപ്തമായ പല ആലോചനകൾ തിരുവനന്തപുരത്തുവച്ചു നടത്തിവരുന്നതായി അറിയുന്നു. ഈ അവസരത്തിൽ"തന്റെ കൃപാകടാക്ഷംകൊണ്ടു അത്യുന്നതൻ,ഈ സഭയെ പരിരക്ഷിക്കണമെ"എന്നു സുറിയാനിസഭാമാതാവിന്റെ സന്താനങ്ങൾ ആത്മാർത്ഥമായി പ്രാർത്ഥിക്കേണ്ടതാണു.

മലങ്കരസുറിയാനി സഭയിലെ സുവിശേഷ വേലക്കാരുടെ ഒരു യോഗം മീനം ൨൪-ാംനു- ബുധനാഴ്ച രാവിലെ ൧൦ മണിക്കു തിരുവല്ലാ ബഥനിപ്പള്ളിയിൽ വച്ചു നടത്തപ്പെടുന്നതാണു. ഈ യോഗത്തിൽ മാർ പിലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു അദ്ധ്യക്ഷം വഹിപ്പാൻ ഇടയുള്ളപ്രകാരം അറിയുന്നു.

മർത്തമറിയം വനിതാസമാജത്തിന്റെ സെക്രട്ടറിമാരെ ഉദ്ദേശിച്ചു തിരുമൂലപുരം ബാലികാമഠത്തിൽവച്ചു മീനം ൨൫-ാം തീയതി വൈകിട്ടു ഒരു ധ്യാനയോഗം ആരംഭിക്കുന്നതും ൨൭-ാം തീയതി ശനിയാഴ്ച രാവിലെ അവസാനിക്കുന്നതും ആയിരിക്കും. ഈ ഭജനം നടത്തുന്നതു ബഥന്യാശ്രമ സുപ്പീരിയർ ഫാദർ അലക്സിയോസ് ഒ. ഐ. സി. അവർകൾ ആയിരിക്കുന്നതാണു.

## മാതൃസഭയിലേക്കു തിരികെ വന്നു.

ബഥന്യാശ്രമത്തിന്റെ ആരംഭകാലത്തു് ആശ്രമം വിട്ടു് ഏകദേശം ൧൨ കൊല്ലങ്ങൾക്കു മുൻപു് റോമ്മാസഭയിൽ സംക്രമിച്ച ശൂരനാട്ടു കുററിയിൽ വി. ഐ. കോശി ശെമ്മാശ്ശൻ ബി. എ. അവർകൾ തിരികെ മാതൃസഭയിൽ ചേരുകയും രണ്ടാഴ്ചയ്ക്കു മുൻപു് കുണ്ടറ വച്ചു് കാതോലിക്കാബാവാ തിരുമേനിയെ സന്ദർശിക്കയും ചെയ്തിരിക്കുന്നു.

ആലപ്പുഴ ഡിസ്ത്രിക്ടു് ജഡ്ജി എ. പീലിപ്പോസ് അവർകളുടെ സഹോദരീപുത്രനും പോരുവഴി അമ്പനാട്ടു കുടുംബത്തിലെ അംഗവുമായ ഒരു ശെമ്മാശ്ശൻ കുറെ മാസങ്ങൾക്കു മുൻപു് സുറിയാനിസഭ വിട്ടു് റോമ്മാസഭയിൽ ചേർന്നിരുന്നു. അദ്ദേഹം വീണ്ടും മാതൃസഭയെ അവലംബിച്ചിരിക്കുന്നതായും സ്വഭവനത്തിൽ എത്തി താമസിച്ചുവരുന്നതായും അറിയുന്നു.

കുറിയന്നൂർ നിന്നും മാർത്തോമ്മാസമുദായത്തിൽപെട്ട ഏതാനും ആളുകൾ റോമ്മാസഭയിൽ ചേർന്നതിനുശേഷം വീണ്ടും മാതൃസഭയിലേക്കു വന്നിരിക്കുന്നതായി കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്നല്ലോ. അവരുടെ പേരുവിവരം താഴെ ചേർക്കുന്നു.

൧. വള്ളേലിക്കുഴിയിൽ ദത്തോസ്സ്. ൨. മററത്തു വറുഗീസ്സ്. ൩. അരീക്കുഴിയിൽ മത്തായി. ൪. അരീക്കുഴിയിൽ കുട്ടി. ൫. വെട്ടിത്ര കുഞ്ഞച്ചനും ഭാര്യയും.

റീത്തുപ്രസ്ഥാനത്തിന്റെ ആരംഭം മുതൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളുടെ പ്രധാന സഹായിയായി പ്രവർത്തിച്ചുകൊണ്ടിരുന്ന പന്തളം സ്വദേശിയായ ഒരു മനുഷ്യൻ മാതൃസഭയായ മലങ്കരസുറിയാനി സഭയിലേക്കു തിരികെ വരുന്നതിനു് ആലോചന ചെയ്തുവരുന്നപ്രകാരം കേൾക്കുന്നു.

# ക്രിസ്തീയ സഭകളുടെ പുനരൈക്യം.

---

(റീ. എസ്സ്. അബ്രഹാം കത്തനാർ)

സഭകളുടെ പുനരൈക്യം പലരുടേയും ചിന്തയെ ആകർഷിച്ചിട്ടുള്ള ഒരു വിഷയം ആണു്. ക്രൈസ്തവരുടെ വകയായ മിക്ക പത്രങ്ങളിലും ഇതിനെ സംബന്ധിച്ചുള്ള ലേഖനങ്ങൾ ഈയിടെ കാണുന്നുണ്ട്. ബഥനി മാസികയിൽ തന്നെ ഈ അടുത്ത കാലത്തു് ബഹുമാനപ്പെട്ട കെ. ദാവീദുകത്തനാർ അവർകൾ ബി. എ. ബി. ഡി. ഈ വിഷയത്തെപ്പററി ഒരു ലേഖനം എഴുതിയിരുന്നു. ഇതു സംബന്ധമായി എന്റെ ചില അഭിപ്രായങ്ങൾ താഴെ രേഖപ്പെടുത്തിക്കൊള്ളുന്നു.

പുനരൈക്യത്തിനു വേണ്ടി എല്ലാ ക്രിസ്തീയ വകുപ്പുകളും പ്രാത്ഥനകൾ നടത്തുകയും മററുവിധത്തിൽ ശ്രമിക്കയും ചെയ്യുന്നുണ്ട്. എന്നാൽ ഓരോ വകുപ്പുകാരും അവരവരുടെ സമുദായത്തോടു് ഇതര വകുപ്പുകാർ പരിപൂണ്ണമായി വിശ്വാസാചാരങ്ങളിൽ കീഴ്പ്പെട്ടു് ഐക്യമുണ്ടാകുന്നതിനാകുന്നു ആഗ്രഹിക്കുന്നതു്. എന്നാൽ പുനരൈക്യത്തിനു തടസ്സമായിരിക്കുന്ന ഏക കാരണം ഇതുതന്നെയാണെന്നു് ഏവരും സമ്മതിക്കുമെന്നു വിശ്വസിക്കുന്നു.

റോമാസഭക്കാർ ലോകത്തിലുള്ള എല്ലാ സഭകളും അവരുടെസഭയിൽ ലയിക്കണമെന്നും, എല്ലാവരും റോമാപാപ്പായുടെ മേലധികാരത്തെ സ്വീകരിക്കണമെന്നും ശഠിക്കയും അങ്ങനെ ചെയ്യാത്തവക്കു് രക്ഷയില്ലെന്നു് ഉപദേശിക്കയും ചെയ്യുന്നു. റോമാസഭയുടെ കാതോലികവും അപ്പോസ്തോലികവും അല്ലാത്ത പാഷാണ്ഡഉപദേശങ്ങളെ സ്വീകരിക്കാനുള്ള വൈമനസ്യം മൂലം എല്ലാ പുരാതനസഭകളും ഇവരുടെ സിദ്ധാന്തത്തെ നിഷേധിക്കുന്നു. റോമ്മാസഭ തനിച്ചു് വിളിച്ചുകൂട്ടിയിട്ടുള്ള പ്രാദേശികസുന്നഹദോസുകളുടെ തീരുമാനങ്ങളെ സ്വീകരിച്ചു് ഐക്യം പുലത്താൻ ആഗ്രഹമില്ലാത്ത എപ്പിസ്കോപ്പൽ സഭകൾ തമ്മിൽ പുനരൈക്യത്തിനുള്ള ശ്രമങ്ങൾ ഇപ്പോൾ നടക്കുന്നു

ണ്ടു്. ഇങ്ങനെയുള്ള സഭകളിൽ പ്രധാനപ്പെട്ടതു് യവനായസഭയാണു്. കുസ്തന്തീനോസ്പോലീസിലെ യവ്വനായ പാത്രിയക്കീസിന്റെ കീഴിൽ ഒരുകാലത്തു് റോമാസഭയേക്കാൾ പ്രചുരപ്രചാരങ്ങളായ അനേക പ്രാദേശിക സഭകൾ ഉണ്ടായിരുന്നു. രാഷ്ട്രീയകാരണങ്ങളാലും മററും അവയിൽ പലതും സ്വതന്ത്രങ്ങളായി തീരുകയാൽ കുസ്തന്തീനോസ്പോലീസിലെ പാത്രിയക്കീസിന്റെ പ്രാബല്യം പിന്നീടു് കുറയുവാൻ ഇടയായി. എന്നാൽ ഇപ്പോൾ ആ പ്രാദേശികസഭകളിൽ മിക്കവാറും എല്ലാം തന്നെ കുസ്തന്തീനോസ്പോലീസ് പാത്രിയക്കീസിനെ തങ്ങളുടെ തലവനായി സ്വീകരിച്ചു് ഉൾഭരണ സ്വാതന്ത്ര്യത്തോടുകൂടി അന്യോന്യം ഐക്യതയിൽ വർത്തിക്കുന്നതായി നമ്മിൽ പലരും കേട്ടിരിക്കുമല്ലോ. തൻമൂലം കുസ്തന്തീനോസ്പോലീസിലെ യവ്വനായ പാത്രിയക്കീസിന്റെ പ്രാധാന്യം മുമ്പലത്തേതിൽ അനേകമടങ്ങു് വർദ്ധിച്ചാണു് വരുന്നതു്. അദ്ദേഹത്തെ പരമാധികാരിയായി സ്വീകരിക്കാത്ത യാതൊരുത്തർക്കും രക്ഷയില്ലെന്നു് അദ്ദേഹം റോമാപാപ്പായെപ്പോലെ ശഠിക്കുന്നില്ല. എന്നിരുന്നാലും അതിനേക്കാൾ ശക്തിയേറിയ സ്നേഹബന്ധം മൂലം പാത്രിയക്കീസും സഭാവിഭാഗങ്ങളും ഐക്യതയിൽ കഴിഞ്ഞുകൂടുന്നു. പതിനാറിൽപരം പത്രിയക്കീസന്മാരും ഏകദേശം ഇരുപതുകോടിയോളം ജനങ്ങളും അദ്ദേഹത്തിന്റെ അധികാരസീമയിൽ ഉണ്ടു്. റോമാക്കാരുടെ ഉപദേശതെററുകളെപ്പററി ഇവർ വളരെ വെറുപ്പുള്ളവരാണു്. അടുത്തകാലത്തു് മലങ്കര സന്ദർശിച്ചിട്ടുള്ള റഷ്യൻ വൈദികൻ ഈ സഭയുടെ ഒരംഗം ആണു്.

ആംഗ്ലേയസഭയും യവ്വനായ സഭയുമായി ഒരൈക്യം ഉണ്ടാകുന്നതിനു വേണ്ട ശ്രമങ്ങൾ ഇപ്പോൾ നടന്നുവരുന്നു. ആംഗ്ലേയസഭയുടെ കൈവെപ്പു സ്വീകരിക്കുന്നതിനു തെററില്ലെന്നു യവ്വനായ സഭയിൽ മിക്കവരും ഇപ്പോൾ സമ്മതിക്കുന്നുണ്ടു്. വിദൂരമല്ലാത്ത ഒരു ഭാവിയിൽ ഈ സഭകൾ തമ്മിൽ ഐക്യമുണ്ടാകുമെന്നു പ്രതീക്ഷിക്കപ്പെടുന്നു.

യൂറോപ്പിലുള്ള പല നവീകരണ സഭകളും അവയുടെ അഭിപ്രായ വ്യത്യാസങ്ങൾ പറഞ്ഞു തീർത്തു ഒന്നായി തീരാൻ ശ്രമി

ക്കയും അതു ഏറക്കുറെ സാധിക്കയും ചെയ്യുന്നു. തെക്കെ ഇൻഡ്യയിലുള്ള പ്രോട്ടസ്റ്റൻറു സഭകൾ തമ്മിലും ഐക്യത്തിനുള്ള ഒരു പദ്ധതി തയാറാക്കി അതിൻപ്രകാരം എല്ലാ വകുപ്പുകാരും യോജിക്കുന്ന നിലയിൽ എത്തിയിരിക്കയാണെന്നു പലക്കും അറിവുള്ളതാണല്ലൊ.* കൈവെപ്പു സംബന്ധിച്ച് അപ്പൊസ്തോലികമായ പിന്തുടച്ച ആവശ്യമാണെന്നു ശഠിക്കുന്നവരും അങ്ങനെ നിർബന്ധമില്ലെന്നു പഠിപ്പിക്കുന്നവരും തമ്മിൽ യോജിക്ക എന്നുള്ളതു അപ്പോസ്തോലികവും കതോലികവും ആയ ഉപദേശമല്ല, എന്നാൽ അപ്പോസ്തോലികമായ കൈവെപ്പു കാലാന്തരത്തിൽ സ്വീകരിക്കുന്നതിനു വിരോധമില്ലെന്നുള്ള തത്വം അനുസരിച്ചാണ് നോൺ എപ്പിസ്കോപ്പൽ സഭകൾ എപ്പിസ്കോപ്പൽ സഭകളോടു യോജിക്കുന്നതെന്നു തോന്നുന്നു. നോൺ എപ്പിസ്കോപ്പൽ സഭകൾ അവരുടെ ഉപദേശത്തിൽ പുറകോട്ടു മാറി പഴയ വിശ്വാസത്തെ സ്വീകരിക്കാമെന്നു വയ്ക്കുന്നതു ശ്ലാഘനീയം തന്നെ. എന്നാൽ എപ്പിസ്കോപ്പൽ സഭകൾ നോൺ എപ്പിസ്കോപ്പൽ സഭകളിലെ പട്ടക്കാരെ കൈവെപ്പു കൂടാതെ സ്വീകരിക്കാമെന്നു വെയ്ക്കുന്നതു സഭയുടെ മൂലതത്വത്തെ തകൎക്കയാണെന്നുള്ളതിനു തൎക്കമില്ല.

കേരളത്തിലുള്ള എപ്പിസ്കോപ്പൽ സഭകൾ തമ്മിൽ ഒരു ഐക്യം ഉണ്ടാക്കണമെന്നു പലരും ആഗ്രഹിക്കയും പ്രാൎത്ഥിക്കയും അതിനായി ശ്രമിക്കയും ചെയ്യുന്നുണ്ടല്ലൊ. ഈ സഭകളിൽ പ്രധാനപ്പെട്ടതു മലങ്കര സുറിയാനി സഭയും മറേറതു മാത്തോമ്മാ സഭയും ആംഗ്ലേയ സഭയും ആകുന്നു.

(തുടരും)